# ലാ ഇലാഹ ഇല്ലല്ലായും രാഷ്ട്രീയാധികാരവും

അബ്ദുൽ ഹകീം ഹസൻ



നിറദയാർദ്രനും ദയാലുവുമായ
അല്ലാഹുവിന്റെ നാമത്തിൽ.
ഉലകങ്ങൾക്കുടയോനായ അല്ലാഹുവിനാണ് സ്തുതി.
നിറദയാർദ്രൻ ദയാലു.
മൂല്യവിധിനാളിന്നധിപതി.
ഞങ്ങൾ നിനക്കു മാത്രം വഴിപ്പെടുന്നു,
ഞങ്ങൾ നിന്നോട് മാത്രം തുണയിരിക്കുന്നു.
നേർപാതയിലേക്ക് നീ ഞങ്ങളെ നയിക്കേണമേ
നീ പ്രസാദിച്ചവരുടെ പാത
നീ ദ്വേഷിച്ചവരുടെയല്ല, ഭ്രംശ മാർഗികളുടേതുമല്ല.

# ലാ ഇലാഹ ഇല്ലല്ലായും രാഷ്ടീയാധികാരവും

**സ്വേ**ച്ഛാധിപത്യം ഇസ്ലാമിന്റെ തനത് രാഷ്ടീയ അധികാരത്തെ കുഴിച്ചുമൂടുകയാണ് ചെയ്തത്. ഇസ്‌ലാമിന്റെ പേരിൽ നിലനിന്ന കുടുംബ രാജാധിപത്യങ്ങൾ ഇസ്‌ലാമിന്റെ സമത്വ സുന്ദരമായ രാഷ്ടീയ വ്യവസ്ഥയെ വ്യഭിചരിച്ചു കളഞ്ഞു. കൂടിയാലോചനാ വ്യവസ്ഥയെ തിരസ്കരിച്ച് സ്വേച്ഛാധിപത്യ വ്യവസ്ഥക്ക് തുടക്കം കുറിച്ചു. റാശിദീ ഖിലാഫതിനു ശേഷം ശരിയായ കൂടിയാലോചനാ വ്യവസ്ഥ തന്നെ ഉണ്ടായിരുന്നില്ല.

കൂടിയാലോചന (ശൂറ / شورى ) ക്ക് ഇസ്‌ലാമിൽ അതിവിശിഷ്ടമായ സ്ഥാനം തന്നെയുണ്ടായിരുന്നു. എത്രത്തോളമെന്നാൽ ഭൂമിയിലെ ഖിലാഫത് വ്യവസ്ഥയുടെ സംസ്ഥാപനവുമായി ബന്ധപ്പെട്ട് ﷲ മലകുകളുമായി പോലും ചർച്ച ചെയ്തതായി ഖുർആൻ സാക്ഷ്യപ്പെടുത്തുന്നു. സർവലോകങ്ങൾക്കധിപതിയും പരമാധികാരിയുമായ പ്രതാപശാലിയായ അവന് മനുഷ്യ സൃഷ്ടിപ്പുമായൊ ഖിലാഫത് വ്യവസ്ഥയുമായൊ ബന്ധപ്പട്ട് മലകുകളുമായി ആ ചർച്ചയുടെ തന്നെ ആവശ്യമെന്തിരിക്കുന്നു? വ്യക്തവും മാതൃകാപരവുമായ ഒരു നിർദ്ദേശം പോലും ﷲ സമയം

സമർപ്പിക്കുവാൻ മലകുകൾ സ്വന്തം നിലക്ക് അപ്രാപ്തരുമാണ്. എന്നിട്ടു പോലും ഭൂമിയിലെ ആ ഖിലാഫത് വ്യവസ്ഥക്കു കീഴിൽ വരാനുള്ള സൃഷ്ടികളുടെ സാന്നിദ്ധ്യം പരിഗണിച്ച് അവരുടെ നിലപാട് ആരായേണ്ടതിന്റെ പ്രാധാന്യം ആഭ്യസിപ്പിക്കുന്ന ഒരു സന്ദർഭം ഒരുക്കുകയായിരുന്നു ﷲ. ഭൂമിയിൽ ആ മാതൃക മനുഷ്യൻ അനിവാര്യമായും പിന്തുടരേണ്ടതുണ്ടെന്ന വ്യക്തമായ സൂചനയായിരുന്നുവത്.

പ്രവാചകന്റെ ഒളിമങ്ങാത്ത ജീവത്ച്ചിത്രങ്ങളപ്പാടെ വീക്ഷിക്കുക. പൃഥ്വിയിലെ നിയമ സ്രോതസായിരുന്നു പ്രവാചകൻ. എന്നാൽ ഖണ്ഡിതനിയമങ്ങളല്ലാത്തതു വിഷയത്തിലും പ്രവാചകൾ സ്വാനുചരന്മാരുമായി കൂടിയാലോചനകൾ നടത്തി. യുദ്ധാവസരങ്ങളിൽ തലവന്മാരുമായി, രാഷ്ട്രീയ കാര്യങ്ങളിൽ തലമുതിർന്ന സഹചാരികളുമായി, കുടുംബ വിഷയങ്ങളിൽ വീട്ടുകാരും പതിമാരും മക്കളുമായി, രാഷ്ട്രത്തെ തന്നെ ബാധിക്കുന്ന വിഷയങ്ങളിൽ ഉൾകാഴ്ചയും നേതൃമികവുമുള്ള മുതിർന്ന വ്യക്തിത്വങ്ങളുമായി, നിലനിൽപിന്റെയും സംഘർഷങ്ങളുടെയും സംഘട്ടനങ്ങളുടെയും കടന്നാക്രമങ്ങളുടെയും അവസരങ്ങളിൽ അനുചരന്മാരെ ഒന്നിച്ചു ചേർത്തും അഭിപ്രായമാരാഞ്ഞു. ഹുദയ്ബിയയിൽ കടന്നാക്രമണത്തിന്റെ നിർദ്ദേശങ്ങളുയർത്തി

എല്ലാവരുടെയും നിലപാടു തേടി. തൊട്ടുടനെ സ്വപത്നിയുടെ നിലപാട് സ്വീകരിച്ചു മാതൃകയായി. അസന്ദിഗ്ധ ഘട്ടങ്ങളിൽ അൻസ്വാറുകളോടും മുഹാജിറുകളോടും അവരവരുടെ നിലപാടുകൾ വ്യക്തമാക്കാനാവശ്യപ്പെട്ടു. യുവാക്കളുടെ വാദഗതികൾക്ക് മുൻഗണനന കൊടുത്ത അനവധിയവസരങ്ങൾ. ചാരപ്രവർത്തനത്തിലും രഹസ്യനീക്കങ്ങളിലും വിദഗ്ധരായവരുടെ അഭിപ്രായങ്ങൾ രാഷ്ട്ര സുരക്ഷക്കും യുദ്ധനീക്കങ്ങൾക്കുമായി തേടുകയുണ്ടായി.

റാശിദീ ഖിലാഫതിലെ വർണശോഭ വിതറുന്ന ഫ്രെയിമുകളിലേക്കൊന്നു കണ്ണോടിക്കുക. തല മുതിർന്ന ഒരു നേതാവിനെ കൂടിയാലോചനക്കും ഉപദേശ നിർദേശങ്ങൾക്കും വേണ്ടി ഖലീഫ അബൂബകർ, സൈനികത്തലവനായി നിയുക്തനായ ഉസാമയുടെ അനുവാദത്തോടെ  സൈന്യത്തിൽ നിന്ന് ആവശ്യപ്പെടുന്നു. മദീനയെ നാലുപാടും വിഴുങ്ങിയ മതഭ്രഷ്ടരുടെയും സാമ്പത്തിക കുറ്റവാളികളുടെയും യുദ്ധനീക്കങ്ങളാൽ സംഭവബഹുലമായ റാശിദീ ഖിലാഫതിലെ ആദ്യ പാദത്തിൽ അബൂബകറിനോടൊപ്പം ഭക്തിയും ജാഗ്രതയും ഉൾക്കാഴ്ചയും രാഷ്ട്രീയ പരിപക്വതയുമുള്ള തല മുതിർന്ന വ്യക്തിത്വങ്ങളുണ്ടായിരുന്നു.

രണ്ടാം ഘട്ടത്തിൽ എത്രയോ വിഷയങ്ങളിൽ ഖലീഫ ഉമറിന് മാർഗനിർദേശങ്ങളും ഉപദേശാദേശങ്ങളും നല്കുന്ന ഉത്തമവ്യക്തിത്വങ്ങളുടെ പ്രശോഭിത ചിത്രം നമുക്കു മുന്നിൽ ജ്വലിച്ചു നിൽക്കുന്നു. മൂന്നാം ഘട്ടത്തിലെയും ചതുർ പാദത്തിലെയും കൂടിയാലോചനയുടെ ശോഭയാർന്ന എത്രയോ ഉല്ലേഖനങ്ങൾ നമ്മുടെ അനുസ്മരണ വൃത്തങ്ങളിൽ നിറഞ്ഞുനിൽക്കുന്നു. മദീനക്കു പുറത്തേക്ക് വികസിച്ച ഇസ്‌ലാമിക രാഷ്ട്രത്തിലെ എല്ലാ പുതുപൗരന്മാരെയും കൂടി കൂടിയാലോചനകളിൽ പങ്കാളികളായാണമെന്ന് ഖലീഫ അലിക്ക് മുന്നിൽ പുത്രൻ ഹസൻ നിർദ്ദേശം വെക്കുകയുണ്ടായി.

പരസ്പര പരിഗണനയും സൗമനസ്യവും സഹാനുഭൂതിയുമാണ് പര്യാലോചനകൾക്കും പരിചിന്തനങ്ങൾക്കും കൂടിയാലോചനകൾക്കും നിദാനമാകുന്നത്. അന്യന്റെ പ്രശ്നങ്ങൾക്ക് പരിഹാരം കാണാനുള്ള വാഞ്ഛനയും ഔത്സുക്യവുമാണ് അവനെ പ്രശ്നങ്ങൾ ചർച്ച ചെയ്യാൻ പ്രേരിപ്പിക്കുക. സഹജീവികളോടുള്ള അൻപും കനിവും കുറയുമ്പോഴാണ്, അവനെ കുറിച്ചുള്ള വ്യാകുലതകൾ മായുമ്പോഴാണ് സ്മരണകളിൽ നിന്നും ചർച്ചകളിൽ നിന്നുമവർ പടിയിറക്കപ്പെടുന്നത്.

റാശിദീ ഖിലാഫതിനു ശേഷം സംഭവിച്ചതാണ്. രാജാധിപത്യത്തിന്റെ ആദ്യനാളുകളിൽ കാര്യങ്ങളപ്പാടെ മോശമായിരുന്നുവെന്നല്ല നാം പറയുന്നത്. പ്രവാചക സഹവാസവും മുതിർന്ന പ്രവാചകാനുചരന്മാരുമായുള്ള ഇഴയടുപ്പവും ആദ്യകാല നേതൃത്വത്തിൽ ജ്വലിച്ചു നിന്നിരുന്നുവെങ്കിലും പിന്നീടങ്ങനെയായിരുന്നില്ല കാര്യങ്ങൾ. കൂടിയാലോചനകളൊ പരസ്പര ചർച്ചകളൊയില്ലാതെ ഭരണരംഗം വികലമായി. സ്വേച്ഛകൾ ആധിപത്യം വാഴാൻ തുടങ്ങിയതോടെ വിമർശനങ്ങൾ പോലും അസഹ്യമായി. തുടർന്ന് അന്യമായി.

റാശിദീ ഖിലാഫതിൽ വിദർശനങ്ങൾക്കും വിമതശബ്ദങ്ങൾക്കും കാതും പരിഗണനയും നല്കപ്പെട്ടിരുന്നു. അവരുടെ നിർദ്ദേശങ്ങൾ അംഗീകരിക്കപ്പെട്ടിരുന്നു. ചോദ്യം ചെയ്തവർക്കു മുന്നിൽ കാര്യങ്ങൾ മുടിനാരിഴ കീറി സ്പഷ്ടമാക്കപ്പെട്ടിരുന്നു. സംശയങ്ങളും സന്ദേഹങ്ങളും ദൂരീകരിക്കപ്പെട്ടിരുന്നു. പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടിരുന്നു. നേതൃത്വം പോലും കോടതി കയറിയിരുന്നു. ഒരാധുനിക ജനാധിപത്യ (so called Democracy) സംവിധാനത്തിൽ അവർക്കവകാശപ്പെടാൻ പോലുമാവാത്തവിധം കാര്യങ്ങൾ വിളിച്ചു പറയുവാനും പ്രഖ്യാപിക്കുവാനും

നിലപാടെടുക്കുവാൻമുള്ള നിസ്സീമസ്വാതന്ത്ര്യം (freedom of expression) അവിടെ സുലഭ്യമായിരുന്നു.

നേർവിപരീതമായിരുന്നു പിന്നീടങ്ങോട്ടുള്ള അവസ്ഥ. രാഷ്ട്രീയത്തിലെ വഴി കേടിനെ വിമർശിച്ചവരുടെ വായ മൂടിക്കെട്ടി. അവരെ ദണ്ഡിച്ചു. ജീവൻ തന്നെ പിഴുതെറിഞ്ഞു. ഫലമോ?. മുഹമ്മദ് ഖുത്വുബ് എഴുതുന്നു. "രാഷ്ട്രീയ സ്വേച്ഛാധിപതികൾ **ലാ ഇലാഹ ഇല്ലല്ല**യുടെ അർഥങ്ങളെ വളച്ചൊടിക്കുന്നതിലും ഒഴിച്ചു നിർത്തുന്നതിലും തങ്ങളുടേതായ നിർണായക പങ്കു വഹിച്ചിട്ടുണ്ട്. നന്മ അനുശാസിക്കയും തിന്മ അനുരോധിക്കുകയുമെന്ന ബാധ്യത പൊതുവിൽ നാടുവാഴികൾക്ക് പ്രിയങ്കരമായിരുന്നില്ല. വിമർശകർക്ക്, ശരീ അതിൽ നിന്ന് പിന്തിരിയുകയും പരിധികൾ ഉല്ലംഘിക്കുകയും ചെയ്തിരുന്ന ഭരണാധികാരികളിൽ നിന്ന് അതികഠിന ശിക്ഷാനടപടികൾ സ്വീകരിക്കേണ്ടതായി വന്നിട്ടുണ്ട്. അതോടെ സ്വന്തം കാര്യം മാത്രം നോക്കി നടത്തുകയെന്ന നിലയിലേക്ക് ജനങ്ങളെത്തിച്ചേർന്നു. ദീൻ കേവലം 'വൈയക്തിക ബാധ്യതക'ളിലേക്ക് ചുരുങ്ങി. ആരാധനാ കർമങ്ങളുടെ സങ്കലനമാണ് ദീൻ എന്ന കാഴ്ചപ്പാട് ശക്തിപ്പെട്ടു. ദീനിന്റെ സാമൂഹികവും സാമാജികവുമായ വശം അരിക്കുവത്ക്കരിക്കപ്പെട്ടു. ദീനിന്റെ രാഷ്ടീയപക്ഷത്തിൽ കൈവെയ്ക്കുകയെന്നത് ജീവൻ കൊണ്ടുള്ള

ചൂതാട്ടമായി. ദീനിനെയും രാഷ്ട്രീയത്തെയും വേർതിരിക്കുകയെന്ന പ്രവൃത്തിക്ക് മുൻപേ തന്നെ പ്രാരംഭം കുറിക്കപ്പെട്ടിട്ടുള്ളതാണ്. രാഷ്ട്രീയത്തിനും **ലാ ഇലാഹ  ഇല്ലല്ല**ക്കുമിടയിൽ വിഭജനമെന്ന ശൈലി അവയുടെ ബാക്കിപത്രമാണ് " (മഫാഹീമു യംബഗി അൻ തുസ്വഹ്ഹഹ്)

സ്വേച്ഛാധിപത്യം ഇസ്ലാമിലെ തനത് രാഷ്ട്രീയ സിദ്ധാന്തത്തെ കൊന്നു കുഴിച്ചുമൂടുകയാണ് ചെയ്തത്. എന്നിട്ടവർ തോന്നും വിധം ഭരിച്ചു. കുടുംബവാഴ്ചയിൽ പേരിന് ഇസ്ലാമിക ശരീഅതിനെ കൊണ്ടു വന്ന് നിർത്തി. നീതിവ്യവസ്ഥയിൽ പക്ഷപാതിത്വം പ്രകടിപ്പിച്ചു. എന്നാൽ ഈ കുടുംബവാഴ്ചക്കാരിലും ശോഭിക്കുന്ന ഇസ്ലാമിക മാതൃകകളുണ്ടായിരുന്നു. തജ്ദീദിന് ഇസ്ലാമിലുണ്ടായിരുന്ന ഇടവും പ്രാധാന്യവുമായിരുന്നു ഇസ്ലാമിലെ രാഷ്ടീയ സിദ്ധാന്തത്തെ ജ്വലിപ്പിച്ചു നിർത്തിയത്.

മുസ്ലിം നാടുകളിലേക്കുള്ള ക്രൈസ്തവ യൂറോപ്പിന്റെ അധിനിവേശവും കോളനിവാഴ്ചയും കാര്യങ്ങളപ്പാടെ മാറ്റി മറിച്ചു. ഇസ്ലാമിക ശരീഅതിന്റെയും ഇസ്ലാമിക രാഷ്ട്രീയത്തിന്റെയും അഭാവത്തിൽ പോലും ഇസ്ലാമിക സമൂഹമായി തന്നെ കഴിഞ്ഞുകൂടാനാകുമെന്ന സിദ്ധാന്തം

അവരവതരിപ്പിച്ചു. പഴയകാല ഇർജാഊ ചിന്തയെ തങ്ങളുടെ വാദഗതികളുടെ പിൻബലത്തിനായി കവർ കൂട്ടുപിടിച്ചു. ചിന്തയിലും രൂപത്തിലും ക്രൈസ്തവവത്ക്കരിയപ്പെട്ട മുസ്ലും നാമധാരികള്ള അവരവിടങ്ങളിലെ ഭരണധികാരികളായി അവരോധിച്ചു.

ഇസ്ലാമിക രാഷ്ടീയത്തെ മാറ്റി നിർത്തിക്കൊണ്ടുള്ള ഭരണസംവിധാനങ്ങൾ രംഗത്തു വന്നു. ചരിത്രത്തിലാദ്യമായി ശരീഅത് മാറ്റി വെച്ചു കൊണ്ടുള്ള ഒരു ബദൽ ഭരണപക്രിയക്ക് തുടക്കം കുറിക്കപ്പെട്ടു. സമ്പത്തും പ്രകൃതി വിഭവങ്ങളും നാടിനെ സമ്പന്നതയിലേക്ക് നയിച്ചപ്പോൾ അത് തങ്ങൾ സ്വാംശീകരിച്ച നവീന ഭരണ സംവിധാനത്തിന്റെ മേന്മയായി വാഴ്ത്തപ്പെട്ടു. രാഷ്ട്രീയത്തിൽ നിന്നും ഭരണ സംവിധാനത്തിൽ നിന്നും ഇസ്ലാമിനെ അകറ്റി നിർത്തിയതു കൊണ്ട് കൈ വന്നു നേട്ടങ്ങളാണിതെന്ന വിലയിരുത്തലുകളുണ്ടായി. ഇസ്ലാം അറുപഴഞ്ചനും പുരോഗമന വിരുദ്ധവുമാണെന്നും വ്യാഖ്യാനിക്കപ്പെട്ടു. എന്നാൽ വൈയക്തിക ജീവിതത്തിൽ, ആരാധനാനുഷ്ഠാനങ്ങളിൽ അവർ ഇസ്ലാമിനെ നെഞ്ചോടടുപ്പിച്ചു നിർത്തി.

ക്രൈസ്തവ യൂറോപിന്റെ മടങ്ങിപ്പോക്കിനു ശേഷമുള്ള ഇസ്‌ലാമിക നാടുകളുടെ ആ ദുരവസ്ഥയെ മുഹമ്മദ് ഖുത്വുബ് എത്ര കൃത്യമായാണ് അടയാളപ്പെടുത്തിയിരിക്കുന്നതെന്ന് വായിക്കുക. " ഇവിടെ ഒരു പുതിയ പരമ്പരക്ക് നാന്ദി കുറിച്ചു കൊണ്ട് അധിനിവേശപ്പട മടങ്ങിപ്പോയി. മുസ്‌ലിം നാമധാരികളായ നാടുവാഴികൾ ഭരണം തുടർന്നു. ദൈവ നിയമമല്ലാത്ത ആംഗലേയ നിയമ വകുപ്പുകളനുസരിച്ച് ഇവർ തങ്ങളുടെ ഭരണം തുടർന്നു കൊണ്ടുപോയി. ദൈവിക ശരീഅതിനെ മാറ്റി നിർത്തി. കുരിശു സേനകളുടെ അഭാവത്തിൽ അവരുടെ പ്രാതിനിധ്യം ഇവർ വഹിച്ചു. ഇവർ ആകർഷമായി പെരുമാറി. ജനങ്ങൾ സംതൃപ്തരുമായ്. കാരണം, നമ്മുടെ ഭരണാധികാരികൾ മുസ്‌ലിംകൾ തന്നെയാണല്ലോയെന്നവർ ആശ്വാസം കൊണ്ടു. ﷲ ന്റെ ശരീഅത് അകറ്റി നിർത്തിയതിനാൽ ജനക്ഷേമമല്ലേ നടക്കുന്നത്!

കാര്യങ്ങൾ ഒരു പ്രത്യേക ഭാവം കൈക്കൊണ്ടു കഴിഞ്ഞിരുന്നു.. ജനങ്ങൾ ഇസ്‌ലാമിൽ നിന്നകന്നുകൊണ്ടേയിരുന്നു. ബൗദ്ധികാധിനിവേശത്തിന്റെ ശാസ്ത്രീയ പ്രവർത്തനം പുതിയ രൂപവും ഭാവവും കൈക്കൊണ്ടു. അതിനെ സത്യനിഷേധമെന്ന് വിളിക്കുന്നത് പഴഞ്ചനാണെന്ന നിലപാടിലെത്തി ജനം. ദൈവിക നിയമത്തെ

ഓരത്തേക്കു നീക്കി നിർത്തുക കാലഘട്ടത്തിന്റെ അനിവാര്യതയാണ്. വികസനത്തിന്റെയും നഗരികതയുടെയും തേട്ടമാണത്. അങ്ങനെ വ്യവസ്ഥയും അടിസ്ഥാനവും ആശയവും നിയമവും ഭരണഘടനയുമൊക്കെ പുറത്തു നിന്ന് സ്വീകരിക്കുവാൻ തുടങ്ങി. അത് കിഴക്കിന്റെയൊ പടിഞ്ഞാറിന്റെയൊ ആവട്ടെ; തങ്ങളുടെ അനിവാര്യതയാണതെന്ന് അവർ വിശ്വസിച്ചു. അതല്ലാതെ മറ്റെന്താണ് തങ്ങളുടെ പക്കലുള്ളതെന്ന് അവർ ചോദിക്കുന്നു" (മഫാഹീമു യംബഗീ അൻ തുസ്വഹ്ഹഹ് ).

തദവസരത്തിലാണ്, വിഷ്ടമായ ഇസ്ലാമിക രാഷ്ടീയാധികാര സിദ്ധാന്തത്തെ പുനരുജ്ജീവിച്ചു കൊണ്ട് നിരവധി തജ്ദീദി പണ്ഡിതന്മാർ രംഗത്തു വന്നത്. അറേബ്യയിലും ആഫ്രിക്കയിലും ഇന്ത്യാ പാക് ഉപഭൂഖണ്ഡത്തിലും തജ്ദീദി ശ്രമങ്ങളുണ്ടായി. ഇസ്ലാമിക രാഷ്ടീയ സിദ്ധാന്തത്തെ ഉയർത്തിപ്പിടിച്ചു കൊണ്ട് ഇസ്ലാമിക സംഘങ്ങളും രംഗത്തു വന്നു. എന്നാൽ വിശഷ്ടമായ അധികാരവും ഭരണം തിരിച്ചു പിടിക്കുവാനൊ, ഭരണസംവിധാനങ്ങളെ ഇസ്ലാമികമായി പരിവർത്തിപ്പിക്കുവാനൊ ഉള്ള രാഷ്ടീയ ശക്തിയൊ സായുധശക്തിയും നേടിയെടുവാൻ അവർക്കിതുവരെ സാധിച്ചതുമില്ല; ഏതാനും ചില ജിഹാദീ പ്രസ്ഥാനങ്ങൾക്കല്ലാതെ.

ഇസ്ലാമിക രാഷ്ടീയ സിദ്ധാന്തത്തിന്റെ പ്രായോഗികവത്ക്കരണമായി ബന്ധപ്പെട്ട് ഒരു നവീന പ്രശ്നം ഉണ്ടായിവരുന്നത് ഇതിനിടയിലാണ്. ജനാധിപത്യമായിരുന്ന വില്ലൻ. സ്വേച്ഛാധിപത്യത്തിനു പകരം ജനാധിപത്യം.

ഇസ്ലാമിലെ രാഷ്ട്രീയ സിദ്ധാന്തത്തെ കലർപ്പില്ലാത്ത **ലാ ഇലാഹ ഇല്ലല്ല**യുടെ പരിപ്രേക്ഷ്യത്തിൽ നിന്ന് സമീപിക്കുകയും, അതിനെ അതിന്റെ ആത്മാവോടു കൂടി തന്നെ സമർപ്പിക്കുകയും ചെയ്തവർ, പിന്നീടങ്ങോട്ട് അതിന്റെ പ്രായോഗികവത്ക്കരണത്തിന് ജനാധിപത്യം എന്ന ജാഹിലിയ്യതിനെ കൂട്ടുപിടിയുകയായിരുന്നുവെന്നത് വേദനാജനകമായ ഒരു ദുരന്തയാഥാർഥ്യമായി നമ്മുടെ മുന്നിൽ കൊഞ്ഞനം കുത്തി നിൽക്കുന്നു.

ഇന്ന് വ്യാപകമായ ഈ യാഥാർഥ്യത്തെ അധശതാബ്ദങ്ങൾക്കു മുൻപു തന്നെ ദീർഘവീക്ഷണം ചെയ്ത സയ്യിദ് ഖുതുബ് തന്റെ ഖുർആനിന്റെ തണലിൽ ഇങ്ങനെ സൂചിപ്പിക്കുകയുണ്ടായി. "ദൈവിക ദീനിന്റെ യാഥാർഥ്യം ദർശിച്ചറിഞ്ഞ ശേഷവും പിഴച്ചു പോയ എത്രയോ പണ്ഡിതരുണ്ട്! സ്വേച്ഛകൾക്കും, ദുഷിച്ച

നാടുവാഴികളുടെ സ്വാർഥതാത്പര്യങ്ങൾക്കും വേണ്ടി മതവിധി നല്കുവാൻ ജ്ഞാനത്തെ വളച്ചൊടിച്ചവർ. പൃഥ്വിയിലാകമാനം ദൈവാധികാരങ്ങളെയും പവിത്ര സ്ഥാനങ്ങളെയും അന്യായമായി കൈയ്യേറിയ അതിക്രമകാരികളുടെ അധികാരത്തെ ആണിയടിച്ചുറപ്പിക്കുവാൻ മത വിധികളിലൂടെ ശ്രമിക്കുന്നവർ. അവർ മുൻപ് ഇങ്ങനെ പറഞ്ഞിട്ടുണ്ട്, 'നിയമനിർമാണം ﷲ ന്റെ അധികാരത്തിൽ പെട്ടതാണ്. ആരതവകാശപ്പെട്ടാലും ഉലൂഹിയ്യത് അവകാശപ്പെട്ടു. ഉലൂഹിയ്യതിൽ അവകാശവാദമുന്നയിച്ചവൻ കാഫിറായി. അയാൾക്ക് പ്രസ്തുത അവകാശം വക വെച്ച് കൊടുത്തവനും, അയാളെ പിൻപറ്റുന്നവനും കാഫിറായി'. എന്നിട്ടോ?. ഈ യാഥാർഥ്യത്തെ അറിയുന്നതോടൊപ്പം തന്നെ, നിയമനിർമാണാവകാശം കൈയ്യേറി ഉലൂഹിയ്യത് അവകാശപ്പെട്ട ത്വാഗൂതു ( https://ibadullahkerala.blogspot.com/2020/08/blog-post_21.html?m=1 ) കൾക്കായി ഇവർ ഓശാന പാടുന്നു. അൽപം മുൻപ് അവർ തന്നെ കാഫിറാക്കിയവർ അവരിതാ മുസ്ലിംകളെന്ന് പേരിട്ടു വിളിക്കുന്നു. ആ ത്വാഗൂതുകളുടെ ഏർപ്പാടിനെ ഇസ്‌ലാമെന്ന് വിധിക്കുന്നു. അതിനുമപ്പുറം ഒരു ഇസ്ലാമേയില്ലായെന്ന മട്ടിൽ! ഇവർ ഒരാണ്ടിൽ പലിശക്കെതിരെ എഴുതും. വരും കൊല്ലം അതനുവദനീയമാക്കിക്കൊണ്ടും എഴുതുന്നു. അവിലെ ചിലർ അധർമങ്ങൾക്കു തോരണം ചാർത്തി ജനമധ്യേ പ്രചരിപ്പിക്കുന്നതു കാണാം. അവയെ മതത്തിന്റെ

ഉത്തരീയങ്ങളണിയിക്കുന്നതും".

ഇസ്‌ലാമിക രാഷ്ടീയാധികാരത്തിന്റെ പ്രായോഗികവത്ക്കരണത്തിൽ അവർക്ക് തെറ്റ് പറ്റിപ്പോയി. ഇസ്‌ലാമിലെ മുർഗണനാ ( أولويات ) വ്യവസ്ഥയെ സമീപിച്ചതിലുള്ള പിഴവായിരുന്നു മുഖ്യനിദാനം **ലാ ഇലാഹ ഇല്ലല്ല**യെ അതിന്റെ തനതായ അർഥതലത്തിൽ പ്രായോഗികവത്ക്കരിക്കുവാൻ ശ്രമിച്ചിരുന്നുവെങ്കിൽ ഉറപ്പായും രാഷ്ട്രീയാധികാരം കൈവരുമായിരുന്നു. ആ പ്രക്രിയയിൽ സ്വാഭാവികമായി വന്നു ഭവിക്കുന്ന ഒന്നാണ് രാഷ്ട്രീയാധികാരം. അല്ലെങ്കിൽ, അപ്പോൾ ﷲ അവന് നല്കുന്ന ഒരുപഹാരം. ഉപാധി, **ലാഇലാഹ ഇല്ലല്ല**യിൽ നിഷ്കളങ്ക ചിത്തതയോടെ കർമനിരതമാവുകയെന്നതാണ്.

**"നിങ്ങളിൽ നിന്ന് വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരോട് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു; അവരുടെ മുമ്പുള്ളവർക്ക് പ്രാതിനിധ്യം നല്കിയത് പോലെതന്നെ തീർച്ചയായും ഭൂമിയിൽ അവൻ അവർക്ക് പ്രാതിനിധ്യം നല്കുകയും, അവർക്ക് അവൻ തൃപ്തിപ്പെട്ട് കൊടുത്ത അവരുടെ മതത്തിന്റെ കാര്യത്തിൽ അവർക്ക് അവൻ സ്വാധീനം നല്കുകയും,**

**അവരുടെ ഭയപ്പാടിന് ശേഷം അവർക്ക് നിർഭയത്വം പകരം നല്കുകയും ചെയ്യുന്നതാണെന്ന്. എന്നെയായിരിക്കും അവർ ആരാധിക്കുന്നത്. എന്നോട് യാതൊന്നും അവർ     പങ്കുചേർക്കുകയില്ല. അതിന് ശേഷം ആരെങ്കിലും നന്ദികേട് കാണിക്കുന്ന പക്ഷം അവർ തന്നെയാകുന്നു ധിക്കാരികൾ.**" (അന്നൂർ, 24:55)

ഭൂമിയിൽ ﷲ ന്റെ ആധിപത്യവും അധികാരവും സ്ഥാപിക്കുവാൻ ആഗ്രഹിക്കുന്നവർ ശിർകിന്റെ ജനാധിപത്യരീതി വെടിയണമെന്നും, രാഷ്ട്രീയാധികാരത്തിന്റെ പ്രായോഗികവത്ക്കരണത്തിന് ജാഹിലിയ്യതിനെ കൂട്ടുപിടിക്കേണ്ടതില്ലെന്നും ഖുർആൻ നിലപാടെടുത്തു. കാരണം, തൗഹീദിന്റെ അടിസ്ഥാനത്തിലായിരിക്കണം സകലതും രൂപം കൊള്ളണ്ടതെന്ന് ശാഠ്യമുള്ള വ്യവസ്ഥയും നിയമവുമാണ് ഇസ്‌ലാം. അതിന്റെ വ്യവസ്ഥകളഖിലവും നിയമങ്ങളാസകലവും ഈ ഒരു മഹാ അടിസ്ഥാനത്തിൽ നിന്നാണ് പ്രഭവം കൊള്ളുന്നത്. ശാഖകളോടും ശിഖരങ്ങളോടും കൂടി പന്തലിക്കുവാൻ വെമ്പുന്ന ഇസ്‌ലാമിന്,  ദേശങ്ങളിലേക്കും രാഷ്ട്രങ്ങളിലേക്കും പടർന്നുകയറുവാൻ നിശ്ചയിക്കപ്പെട്ട ഇസ്‌ലാമിന് അതിന്റെ ആധാരശിലയെ സുശക്തമായി തന്നെ ആഴങ്ങളിൽ നാട്ടേണ്ടതുണ്ടല്ലോ. ഭൗതികമായ പ്രത്യക്ഷ പ്രകടനങ്ങളിലേക്ക് വളരേണ്ട ഇസ്‌ലാമിന് മനസുകളുടെ ആഴങ്ങളിലേക്കും

ആത്മാവിന്റെ തീരങ്ങളിലേക്കും ഇറങ്ങിച്ചെല്ലേണ്ടതുണ്ടായിരുന്നു. അതുകൊണ്ടു തന്നെ തൗഹീദിന്റെ അടിസ്ഥാനമായ **ലാ ഇലാഹ ഇല്ലല്ല**യെ അതിന്റെ വിശാലവും അഗാധവുമായ അർഥപരികല്പനകളോടെ നെഞ്ചിലേറ്റേണ്ടതുണ്ടായിരുന്നു. ഒപ്പം തന്നെ അതിന്റെ ആഴങ്ങളിൽ കാലൂന്നി നിന്നുകൊണ്ട് ഭൂമിയിൽ പടരുകയാം വിണ്ണിലേക്ക് വികസിക്കുകയും ചെയ്യേണ്ടതുണ്ടായിരുന്നു.

ഭൗതിക രാഷ്ട്രീയ സിദ്ധാന്തത്തിന്റെ സങ്കല്പങ്ങളുമായി കെട്ടി മറിഞ്ഞതായിരുന്നു അവർക്ക് പിണഞ്ഞ തെറ്റ്. യാഥാർഥ്യങ്ങളോട് സഹവർത്തിക്കുന്ന ജീവിതസരണിയാണ് ഇസ്‌ലാം അതു കൊണ്ടു തന്നെ ﷲ അല്ലാതെ ഒരു ഇലാഹില്ലെന്നും, പരമാധികാരവും അധികാര ശക്തിയും അവന് മാത്രമാണെന്ന് അംഗീകരികുകയും, അവന്റേതല്ലാത്ത ആരുടെ പരമാധികാരത്തെയും - ജനങ്ങളുടെ പരമാധികാരം സമേതം - നിരാകരിക്കുകയും, അതിമേൽ നിലകൊള്ളുന്നതല്ലാത്ത ഒരു വ്യവസ്ഥിതിയെയും - അത് ജനാധിപത്യവുമായിക്കൊള്ളട്ടെ - അനുസരിക്കാതിരിക്കുകയും ചെയ്യുന്ന ഒരു മുസ്‌ലിം സമൂഹം ( امة مسلمة ) ആദ്യമായി നിലവിൽ വരേണ്ടത് അനിവാര്യമാകുന്നു.

അത്തരമൊരു സമൂഹം പ്രയോഗത്തിൽ നിലവിൽ വരികയും, അതിനൊരു യാഥാർഥ്യജീവിതം ഉണ്ടായിത്തീരുകയും ചെയ്യുമ്പോൾ നിയമങ്ങളും വ്യവസ്ഥകളും അധികാരങ്ങളും ഉരുത്തിരിഞ്ഞു വരും.

ഇസ്‌ലാമിന്റെ സംസ്ഥാപനത്തിനും രാഷ്ട്രീയാധികാരത്തിനും അതിന് ദൈവേതര നിയമങ്ങളുടെയൊ വ്യവസ്ഥകളുടെയൊ സഹായവും സഹകരണവും ആവശ്യമില്ല. ജനാധിപത്യത്തെ കൂട്ടുപിടിക്കുന്നവർ യഥാർഥത്തിൽ ചെയ്യുന്നത്, തങ്ങളുടെ മനസ്സിലുള്ള സാന്ദർഭികേച്ഛകൾക്കനുസൃതമായി അതിന്റെ വഴിയും ചുവടുകളും വേഗമാക്കാനായി ദൈവേതര വ്യവസ്ഥകളുടെ മാർഗം പ്രയോജനപ്പെടുത്തുകയാണ്.

ഹൃദയത്തിൽ ഇസ്‌ലാം സ്ഥാപിച്ചവർക്ക് ഭൂമിയിലത് സ്ഥാപിക്കുവാൻ കുഫ്റിന്റെ കൂട്ടെന്തിന്? ഹൃദയത്തിൽ നിന്ന് ﷲ അല്ലാത്തവരെ പുറംതള്ളിയവർക്ക് പൃഥ്വിയിലത് സ്ഥാപിക്കുവാൻ ﷲ അല്ലാത്തവരുടെ സഹായമെന്തിന്?

........ വേണ്ടിയിരുന്നത്, ﷲ അല്ലാത്ത ആരിൽ നിന്നും നിയമങ്ങളും ചട്ടങ്ങളും സ്വീകരിക്കുവാൻ

സമ്മതിക്കാത്ത ആദർശമാണ്. ആ ആദർശമുള്ള ആളുകൾ ഉണ്ടായി വന്നാൽ അവർക്ക് രാഷ്ട്രീയാധികാരം സ്ഥാപിക്കുവാൻ ഒരു ജനാധിപത്യത്തിന്റെയും കൂട്ടു വേണ്ടി വരികയില്ല.

കാര്യങ്ങൾ അങ്ങനെയല്ലായെന്നാണെങ്കിൽ നമ്മുടെ നെഞ്ചിനകത്തെ ആദർശം ഇനിയും ഇസ്ലാം ആവശ്യപ്പെടുന്ന ഒരാദർശമായി വളർന്നിട്ടില്ലായെന്നാണ്.

**"സത്യവിശ്വാസികളേ, നിങ്ങൾ പരിപൂവണ്ണമായി കീഴ്‌വണക്കത്തിൽ പ്രവേശിക്കുക. പിശാചിന്റെ കാലടികളെ നിങ്ങൾ പിന്തുടരാതിരിക്കുകയും ചെയ്യുക. തീവച്ചയായും അവൻ നിങ്ങളുടെ പ്രത്യക്ഷ ശത്രുവാകുന്നു"** (അൽ ബഖറ, 2:208)